**മധുരമായ കുട്ടികളെ, ദാനം സദാ പാത്രമറിഞ്ഞു കൊടുക്കണം, വ്യര്‍ത്ഥത്തില്‍ സമയത്തെ വേസ്റ്റാക്കരുത്. ഓരോരുത്തരുടേയും ദേഹത്തെ കാണാതിരിക്കൂ. കേള്‍ക്കുന്ന സമയത്തും അവരുടെ മനോഭാവം എവിടേക്കാണ് പോകുന്നത്.**

ചോദ്യം – പാവനമായ ലോകത്തിലേക്ക് പോകുന്നതിനുവേണ്ടി നിങ്ങള്‍ക്ക് വളരെ ഉയര്‍ന്ന പത്ഥ്യം ചെയ്യണം, നിങ്ങളുടെ പത്ഥ്യം എന്താണ്?

ഉത്തരം – ഗൃഹസ്ഥവ്യവഹാരത്തിലിരുന്നും താമരപുഷ്പം പോലെ ജീവിക്കണം, ഇതാണ് ഏറ്റവും വലിയ പത്ഥ്യം. നമ്മുടെ ത്യാഗമാണ് മുഴുവന്‍ പരിധിയില്ലാത്ത പഴയ ലോകത്തിന്റേയും. ഒരു കണ്ണില്‍ മധുരമായ വീടും, രണ്ടാമത്തെ കണ്ണില്‍ മധുരമായ രാജധാനിയും – ഈ പഴയ ലോകത്തെ കണ്ടുകൊണ്ടും കാണാതിരിക്കണം – ഇതാണ് വളരെ വലിയ പത്ഥ്യം, ഈ പത്ഥ്യത്തിലൂടെ പാവനമായ ലോകത്തിലേക്ക് പോകാം.

ഗീതം – ക്ഷമയോടെയിരിക്കൂ മനുഷ്യാ..

ഓം ശാന്തി – ഗീതം കേള്‍ക്കുന്നതിലൂടെ കുട്ടികള്‍ക്ക് അളവില്ലാത്ത സന്തോഷമുണ്ടായിരിക്കണം കാരണം ലോകം ദുഖത്തിലാണ്. മനുഷ്യരെല്ലാവരും നാസ്തികരാണ്. അതായത് ബാബയെ അറിയുന്നില്ല. ഇപ്പോള്‍ നിങ്ങള്‍ നാസ്തികരില്‍നിന്നും ആസ്തികരായി മാറിക്കൊണ്ടിരിക്കുന്നു. നിങ്ങള്‍ കുട്ടികള്‍ക്ക് ഇപ്പോഴറിയാം നമ്മുടെ സുഖത്തിന്റെ ദിനം വന്നുകൊണ്ടിരിക്കുന്നു. എവിടെ നിങ്ങള്‍ പോകുമ്പോഴും ആദ്യം നിങ്ങള്‍ തന്റെ പരിചയം കൊടുക്കൂ ഞങ്ങള്‍ സ്വയത്തെ എന്തുകൊണ്ടാണ് ബ്രഹ്മാകുമാരനെന്നും കുമാരിയെന്നും പറയുന്നത്? വിഷ്ണു ശങ്കരനെ ഒരിക്കലും പ്രജാപിതാവെന്ന് പറയില്ല. പ്രജാപിതാബ്രഹ്മാ ഇവിടെയാണ്. ഈ പോയിന്റ് നല്ലരീതിയില്‍ ധാരണ ചെയ്യൂ. ലക്ഷ്മീനാരായണനേയും, രാധാകൃഷ്ണനേയും പ്രജാപിതാവെന്ന് പറയില്ല. പ്രജാപിതാ ബ്രഹ്മാ വളരെ പ്രശസ്തനാണ്. പ്രജാപിതാവ് സാകാരത്തിലാണ്. സ്വര്‍ഗ്ഗത്തിന്റെ രചയിതാവ് പരംപിതാപരമാത്മാ ശിവനാണ്. സ്വര്‍ഗ്ഗത്തിന്റെ രചയിതാവ് ബ്രഹ്മാവല്ല. നിരാകാരനായ പരമാത്മാവ് പ്രജാപിതാ ബ്രഹ്മാവിലൂടെ സ്വര്‍ഗ്ഗം രചിക്കുന്നു. നമ്മള്‍ കുട്ടികളാണ്. അനവധി പേരുണ്ട്. ആത്മാക്കളെല്ലാവരും പരമപിതാവായ ശിവന്റെ സന്താനങ്ങളാണ്. മനസ്സിലാക്കിക്കൊടുക്കാന്‍ വളരെ നല്ല യുക്തി വേണം. പറയൂ, ഞങ്ങളെ ഭഗവാന്‍ രാജയോഗം പഠിപ്പിക്കുകയാണ്. ബ്രഹ്മാവിലൂടെ സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തിന്റെ രഹസ്യം മനസ്സിലാക്കിത്തരികയാണ് ആദ്യം ഈ ബ്രഹ്മാവാണ് കേള്‍ക്കുന്നത്. ജഗദംബയും കേള്‍ക്കുന്നുണ്ട്. ഞങ്ങള്‍ ബി.കെയാണ്. മഹിമയുണ്ടല്ലോ ഒരു കന്യക 21 കുലത്തെ ഉദ്ധരിക്കും, 21 ജന്മങ്ങളിലേക്ക് സുഖം കൊടുക്കും. ഞങ്ങള്‍ പരംപിതാ പരമാത്മാവിലൂടെ 21 ജന്മങ്ങളിലേക്ക് സത്യയുഗത്തിലേക്കും ത്രേതായുഗത്തിലേക്കും സുഖം പ്രാപ്തമാക്കുകയാണ്. സത്യത്രേതായുഗത്തില്‍ ഭാരതം സദാ സുഖത്തിലായിരുന്നു, പവിത്രതയും ഉണ്ടായിരുന്നു. ഇത് നമ്മുടെ പിതാവാണ്, ഇത് ബ്രഹ്മാബാബയാണ്. ഇപ്പോള്‍ ഇത്രയും കുട്ടികളുണ്ട്, പക്ഷേ ഒരു ചിന്തയുമില്ല. എത്ര കുട്ടികളാണുള്ളത്. നമ്മളെ ബ്രഹ്മാബാബയിലൂടെ ശിവബാബ രാജയോഗം പഠിപ്പിക്കുകയാണ്. പരിധിയില്ലാത്ത ബാബയില്‍നിന്നും സമ്പത്ത് ലഭിക്കുകയാണ്. മുഴുവന്‍ ലോകവും പതീതമാണ്, ലോകത്തെ പാവനമാക്കി മാറ്റുന്നത് ഒരു ബാബയാണ്. പഴയ ലോകത്തെ മാറ്റുന്ന സ്വര്‍ഗ്ഗത്തിന്റെ രചയിതാവ് സത്ഗുരു സര്‍വ്വര്‍ക്കും സത്ഗതിദാതാവ് ഒരു ബാബ മാത്രമാണ്. പുതിയ ലോകം ലക്ഷ്മീനാരായണന്റെ രാജ്യമാണ്. ഭാരതത്തില്‍ ദേവീദേവതകളുടെ രാജ്യം ഉണ്ടായിരുന്നു, ദേവതകള്‍ 84 ജന്മങ്ങള്‍ എടുക്കുന്നു. വര്‍ണ്ണങ്ങളെക്കുറിച്ചും പറഞ്ഞുകൊടുക്കണം. സമയം ആദ്യംതന്നെ ചോദിക്കണം. പറയൂ, ഈ കാര്യത്തെ മനസ്സില്‍വച്ച് നല്ലരീതിയില്‍ കേള്‍ക്കൂ. ബുദ്ധിയെ അലയാന്‍ അനുവദിക്കരുത്. പറയണം സഹോദരീസഹോദരാ നിങ്ങളെല്ലാവരും വാസ്തവത്തല്‍ ശിവന്റെ സന്താനങ്ങളാണ്. പ്രജാപിതാ ബ്രഹ്മാവ് മുഴുവന്‍ മാനവരാശിയുടേയും ഹെഡ് ആകുന്നു. ഞങ്ങള്‍ ബ്രഹ്മാമുഖവംശാവലി ബ്രാഹ്മണര്‍ ബാബയില്‍നിന്നും സമ്പത്ത് എടുത്തുകൊണ്ടിരിക്കുകയാണ്. യോഗബലത്തിലൂടെ വിശ്വത്തിന്റെ രാജഭാഗ്യം പ്രാപ്തമാകുന്നു. ബാഹുബലത്തിലൂടെയല്ല. ഞങ്ങള്‍ വീടുപേക്ഷിക്കുന്നില്ല, ഞങ്ങള്‍ തന്റെ വീട്ടില്‍ത്തന്നെയാണിരിക്കുന്നത്. ഇത് വിദ്യാലയമാണ് മനുഷ്യനില്‍നിന്നും ദേവതയായി മാറാന്‍. മനുഷ്യര്‍ക്ക് ഒരിക്കലും ദേവതയാക്കി മാറ്റാന്‍ സാധിക്കില്ല. ഈ ലോകം പതീതമാണ്. നദിയായ ഗംഗ പതീത പാവനിയല്ല. വീണ്ടും വീണ്ടും എത്ര സ്നാനം ചെയ്താലും പാവനമായി മാറുന്നില്ല. രാവണന്റേയും ഉദാഹരണം ഇതുപോലെയാണ്. വീണ്ടും വീണ്ടും കത്തിക്കാറുണ്ട്, പക്ഷേ മരിക്കുന്നില്ല. ഈ രാവണന്റെ പോസ്റ്റര്‍ കൊണ്ടുപോകണം. വലിയ വലിയ സ്ഥലങ്ങളിലേക്ക് പോകുമ്പോള്‍ ആല്‍ബം കൂടെ കൊണ്ടുപോകണം. പറയണം നോക്കൂ ഇവരെല്ലാവരും കുട്ടി

കളാണ്. എല്ലാവരും പ്രതിജ്ഞ ചെയ്തിട്ടുണ്ട് പവിത്രമായിട്ടിരിക്കാൻ. വാസ്തവത്തിൽ എല്ലാവരും ബ്രഹ്മാവിന്റെ കുട്ടികളാണ്. പ്രജാപിതാ ബ്രഹ്മാവ് മാനവരാശിയുടെ ഹെഡാണ്. ഈ സമയം പ്രാക്ടിക്കൽ നമ്മളെല്ലാവരും ബ്രഹ്മാകുമാരന്മാരും കുമാരിമാരുമാണ്. നിങ്ങളും ആണ് പക്ഷേ തിരിച്ചറിഞ്ഞിട്ടില്ല. ഇപ്പോൾ ലോകത്തിലാരും സത്യമായ ബ്രാഹ്മണനില്ല. സത്യമായ ബ്രാഹ്മണൻ നമ്മളാണ്. രാജ്യം നേടുന്നതും നമ്മളാണ്. ഇത് ബ്രാഹ്മണരുടെ വംശമാണ്. ബ്രാഹ്മണരാണ് കുടുമി. കുട്ടികൾക്ക് മനസ്സിലാക്കിത്തരികയാണ് കൃഷ്ണൻ ഭഗവാനല്ല. കൃഷ്ണനും പൂർണ്ണമായും 84 ജന്മങ്ങളെടുക്കുന്നുണ്ട് 84 ജന്മങ്ങൾ പൂർത്തിയാക്കുമ്പോൾ വീണ്ടും ദേവതയായി മാറും. ആരാണ് ആക്കിത്തീർക്കുന്നത്. ബാബയാണ്. ബാബയിൽനിന്നും വീണ്ടും രാജയോഗം പഠിച്ചുകൊണ്ടിരിക്കുകയാണ്. ബാബയുടെ മഹിമയാണ് എക് ഓംകാർ. ബാബ നിരാകാരനാണ് നിരഹങ്കാരിയാണ്. ബാബക്കും വന്ന് സർവ്വീസ് ചെയ്യേണ്ടിവരുന്നു. പതീതമായ ലോകത്തിലേക്കും പതീത ശരീരത്തിലേക്കും വരേണ്ടിവരുന്നു. ഇപ്പോൾ വീണ്ടും അതേ ഗീതയുടെ എപ്പിസോഡ് ആവർത്തിച്ചുകൊണ്ടിരിക്കുകയാണ്. മഹാഭാരതയുദ്ധം ഉണ്ടായിരുന്നു. എല്ലാവരും കൊതുകിൻകൂട്ടത്തെപ്പോലെ പോയിട്ടുണ്ടായിരുന്നു. ഇപ്പോൾ വീണ്ടും അതേ സമയമാണ്. പരംപിതാ പരമാത്മ ശിവഭഗവാനുവാച ബാബയാണ് രചയിതാവ്. സ്വർഗ്ഗത്തിൽ ലക്ഷ്മീനാരായണന്റെ രാജ്യം ഉണ്ടായിരുന്നു. സൃഷ്ടിയെ സതോപ്രധാനമാക്കി മാറ്റേണ്ടത് ബാബയുടെ കർത്തവ്യമാണ്. ഞങ്ങൾ ഭഗവാനെയാണ് പിതാവെന്ന് പറയുന്നത്. ബാബ വരുന്നത് തീർച്ചയായും ശിവരാത്രിയിലാകുന്നു. ഇതിന്റെ അർത്ഥവും പറഞ്ഞുകൊടുക്കണം. പോയിന്റുകൾ നോട്ടുചെയ്ത് ധാരണ ചെയ്യണം. പോയിന്റുകൾ ബുദ്ധിയിലുണ്ടായിരിക്കണം. കുമാരിമാരുടെ ബുദ്ധി വളരെ നല്ലതായിരിക്കും. കുമാരിമാരുടെ കാലുകൾ കഴുകാറുണ്ട്. കുമാരന്മാരും കുമാരിമാരും രണ്ടുപേരും പവിത്രമാണ്. എന്നിട്ടും കുമാരിമാരുടെ പേരിന് എന്തുകൊണ്ടാണ് മഹിമ? കന്യക 21 കുലത്തെ ഉദ്ധരിക്കുന്നു. അതുകൊണ്ടാണ് മഹിമയുള്ളത്. ഞങ്ങൾ ഭാരതത്തിന്റെ ആത്മീയ സേവ ചെയ്യുന്നു. ഞങ്ങളുടെ ഉസ്താദ് സഹായി പരംപിതാപരമാത്മാ ശിവനാണ്. ഞങ്ങൾ പരമാത്മാവിൽനിനന്നും യോഗബലത്തിലൂടെ ശക്തിയെടുക്കുന്നു, ഇതിലൂടെ 21 ജന്മത്തിലേക്ക് സദാ ആരോഗ്യമുള്ളമരായി മാറുന്നു. ഇത് ഗ്യാരന്റിയാണ്. കലിയുഗത്തിൽ എല്ലാവരും രോഗിയാണ്, ആയുസ്സും കുറവാണ്. സത്യയുഗത്തിൽ ഇത്രയും വലിയ ആയുസ്സുള്ളവർ എവിടെപ്പോയി? ഈ രാജയോഗത്തിലൂടെയാണ് ഇത്രയും നീണ്ട ആയുസ്സുള്ളവരായി മാറുന്നത്. സത്യയുഗത്തിൽ അകാലമൃത്യു ഇല്ല. ഒരു ശരീരം ഉപേക്ഷിച്ച് മറ്റൊന്നെടുക്കുന്നു. ഇത് പഴയ വസ്ത്രമാണ്. ശിവബാബയുടെ ഓർമ്മയിലിരുന്ന് ഈ ദേഹസഹിതം ദേഹത്തിന്റെ എല്ലാ സംബന്ധങ്ങളേയും മറക്കണം. ബുദ്ധിയിലൂടെ നമ്മൾ പരിധിയില്ലാത്ത ത്യാഗം ചെയ്യണം. നമ്മുടേത് ബുദ്ധിയോഗത്തിന്റെ ആത്മീയ യാത്രയാണ്. ഭൗതീകമായ യാത്ര മനുഷ്യനാണ് പഠിപ്പിക്കുന്നത്. ബുദ്ധിയുടെ യാത്ര ബാബക്കല്ലാതെ മറ്റാർക്കും പഠിപ്പിക്കാൻ കഴിയില്ല. രാജയോഗം പഠിക്കുന്നവരാണ് സ്വർഗ്ഗത്തിലേക്ക് വരിക. ഇപ്പോൾ വീണ്ടും തൈകൾ നട്ടുപിടിപ്പിച്ചുകൊണ്ടിരിക്കുകയാണ്. നമ്മളെല്ലാവരും ബാബയുടെ കുട്ടികളാണ്. നമുക്കു കുട്ടികൾക്ക് ശിവബാബയിൽനിന്നും സമ്പത്ത് ലഭിക്കുന്നു. ഈ ദാദയും ശിവബാബയിൽനിന്നും സമ്പത്തെടുക്കുന്നു. താങ്കളും പരിധിയില്ലാത്ത ബാബയിൽനിന്ന് സമ്പത്തെടുക്കൂ. ഇത് വലിയ ഹോസ്പിറ്റലാണ്. ഞങ്ങൾ 21 ജന്മത്തിലേക്ക് ഒരിക്കലും രോഗിയായി മാറില്ല. ഞങ്ങൾ ഭാരതത്തിന്റെ സത്യമായ സേവ ചെയ്തുകൊണ്ടിരിക്കുകയാണ്. അതുകൊണ്ടാണ് മഹിമയുള്ളത് ശിവശക്തി സേനയെന്ന്.

ഇപ്പോൾ ബാബ പറയുകയാണ് ഓർമ്മയിലൂടെ തന്റെ വികർമ്മത്തെ വിനാശം ചെയ്യൂ എങ്കിൽ ആത്മാവ് ശുദ്ധമായി മാറും. ജ്ഞാനത്തെ ധാരണ ചെയ്യുന്തിലൂടെ നിങ്ങൾ ചക്രവർത്തി രാജാവായി മാറും. ഞങ്ങൾ പവിത്രമായി മാറുകയാണെങ്കിൽ ലക്ഷ്മി അഥവാ നാരായണനെ വരിക്കാനായി സാധിക്കും. സർവ്വഗുണ സമ്പന്നനും, സമ്പൂർണ്ണ നിർവ്വികാരിയുമായി ഇവിടെ മാറുന്നില്ലായെങ്കിൽ ലക്ഷ്മീനാരായണനെ എങ്ങിനെ വരിക്കാൻ സാധിക്കും? അതുകൊണ്ടാണ് പറയുന്നത് കണ്ണാടിയിൽ തന്നെ നോക്കൂ – ലക്ഷ്മീനാരായണനെ വരിക്കാൻ യോഗ്യനായി മാറിയോ? പൂർണ്ണമായും നഷ്ടോമോഹയായി മാറുന്നില്ലായെങ്കിൽ ലക്ഷ്മിയെ വരിക്കാൻ സാധിക്കില്ല. പ്രജയായി മാറും. ശിവബാബക്കും പരംധാമത്തിൽനിന്നും വരേണ്ടതായിവന്നു. തീർച്ചയായും പതീതമായ ലോകത്തിലേക്ക് വന്ന് പാവനമാക്കിമാറ്റി കൂട്ടിക്കൊണ്ടുപോവുകയാണ്. ഇവിടെ നമ്മൾ വളരെയധികം പത്ഥ്യം വക്കുന്നുണ്ട്. നമ്മുടെ ഒരു കണ്ണിൽ മധുരമായ വീടും മധുരമായ രാജധാനിയുമാണ്. നമുക്ക് ത്യാഗം ചെയ്യേണ്ടത് മുഴുവൻ ലോകത്തിനേയുമാണ്. വീട്ടിലിരുന്നുകൊണ്ടും താമരപുഷ്പം പോലെ പവിത്രമായിട്ടിരിക്കണം. വൃദ്ധർ മനസ്സിലാക്കും – ഇപ്പോൾ വാനപ്രസ്ഥ അവസ്ഥയാണ് അതിനാൽ മുക്തിധാമത്തിലേത്തുപോകാൻ പുരുഷാർത്ഥം ചെയ്യാം. ഇപ്പോൾ എല്ലാവരുടേയും വാനപ്രസ്ഥാവസ്ഥയാണ്. ഓരോരുത്തർക്കും അവകാശമുണ്ട് ബാബയിൽനിന്നും സമ്പത്ത് നേടാൻ. ദുഖധാമത്തെ മറക്കണം. ഇതാണ് ബുദ്ധിയിലൂടെയുള്ള ത്യാഗം. ഈ പഴയ ലോകത്തെ ബുദ്ധിയിലൂടെ മറന്ന് പുതിയ ലോകത്തെ ഓർമ്മിക്കണം. എങ്കിൽ അന്തിമതി സോഗതിയുണ്ടാകും. ഇത് വളരെ വലിയ

ഈശ്വരീയ പിതാവിന്റെ സർവ്വകലാശാലയാണ്. ഭഗവാനുവാച – ഞാൻ രാജയോഗം പഠിപ്പിച്ച് മനുഷ്യനെ ദേവതയാക്കി മാറ്റുകയാണ് ഇങ്ങനെ മനസ്സിലാക്കിക്കൊടുക്കണം. പറയൂ ഞങ്ങൾ എന്താണോ കേൾപ്പിക്കുന്നത് അതിരുന്ന് കേൾക്കൂ. ഇടക്ക് ചോദിച്ചാൽ പറയുന്നതിന്റെ പ്രവാഹം മുറിയും. ഞങ്ങൾ താങ്കൾക്ക് മുഴുവൻ സൃഷ്ടിചക്രത്തിന്റേയും രഹസ്യം പറഞ്ഞുതരികയാണ്, ശിവബാബക്ക് ഡ്രാമയിൽ എന്ത് പാർട്ടാണ്, ലക്ഷ്മീനാരായണൻ ആരാണ്. ഞങ്ങൾ എല്ലാവരുടേയും ജീവിതകഥ പറയാം. ഓരോരുത്തരുടേയും നാഡി നോക്കണം. ആ സമയത്ത് അവരുടെ മനോഭാവം എന്താണ് – ശരിയായി കേൾക്കുന്നുണ്ടോ? ചൂടുള്ള ദോശത്തവപോലെയല്ലലോ ഇരിക്കുന്നത്? അവിടേയും ഇവിടേയും നോക്കുന്നുണ്ടോ. ഇവിടെയും ബാബ കാണുന്നുണ്ട് ആരാണ് മുന്നിലിരുന്ന് കേട്ട് നൃത്തം ചെയ്യുന്നത്, ഇതാണ് ജ്ഞാനത്തിന്റെ ഡാൻസ്. സകൂളിൽ ചെറിയ കുട്ടികളുണ്ടെങ്കിൽ ടീച്ചർക്ക് അവരെ കാണാൻ നമ്പർവാറായിട്ടിരുത്തും, ഇവിടെ വളരെയധികം പേരുണ്ട്, നമ്പർവൈസായിട്ടിരുത്താൻ സാധിക്കില്ല. നോക്കണം – ആരുടെ ബുദ്ധിയും എവിടേയും അലയുന്നില്ലല്ലോ? പുഞ്ചിരിക്കുകയാണോ? അളവറ്റ സന്തോഷമുണ്ടോ? ശ്രദ്ധയോടെ കേൾക്കുന്നുണ്ടോ? ദാനം പാത്രമറിഞ്ഞു ചെയ്യണം. വ്യർത്ഥത്തിൽ സമയത്തെ വേസ്റ്റ് ആക്കുന്നില്ലല്ലോ. നാഡി പരിശോധിക്കാനും വിവേകം വേണം. മനുഷ്യർ ഭയപ്പെടുന്നു – പ്രത്യേകിച്ചും സിന്ധിയിലുള്ളവർ മനസ്സിലാക്കുന്നത് ബി.കെ.കളുടെ മാന്ത്രികവിദ്യയിൽ പെടരുത്. അതുകൊണ്ട് മുന്നിലേക്കേ പോകില്ല.

ശിവബാബ മനസ്സിലാക്കിത്തരികയാണ് – നിങ്ങൾ ബ്രാഹ്മണർ ത്രികാലദർശിയായി മാറി. വർണ്ണത്തിന്റെ രഹസ്യവും മനസ്സിലാക്കി. ആത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്ന് പറയുന്നത് തെറ്റാണ്. ചിലർ ബ്രഹ്മത്തേ അംഗീകരിക്കുന്നവരാണ്. പറയാറുണ്ട് അഹം ബ്രഹ്മാസ്മി. മായ 5 വികാരമാണ്. ഞങ്ങൾ ബ്രഹ്മത്തെ അംഗീകരിക്കുന്നവരാണ് ഈ ബ്രഹ്മമഹദ്തത്വം ഞങ്ങളുടെ നിവാസസ്ഥാനമാണ്. എങ്ങിനെയാണോ ഹിന്ദുസ്ഥാനിലിരിക്കുന്നവർ തന്റെ ധർമ്മത്തെ ഹിന്ദുധർമ്മമെന്ന് പറയുന്നു, അതേപോലെ ബ്രഹ്മതത്വത്തെ പറയുന്നു ഞങ്ങൾ ബ്രഹ്മമാണെന്ന്. ബാബയുടെ മഹിമ വേറെയാണ്. സർവ്വഗുണസമ്പന്നരെന്നും, 16 കലാ സമ്പൂർണ്ണരെന്നും.. ഇതെല്ലാ മഹിമയും ദേവതകളുടേതാണ്. ആത്മാ എപ്പോഴാണോ ശരീരത്തിനോടൊപ്പമുണ്ടാകുന്നത് അപ്പോഴാണ് മഹിമയുണ്ടാകുന്നത്. ആത്മാവാണ് പതീതവും പാവനവുമായി മാറുന്നത്. ആത്മാവിനെ നിർലേപമെന്ന് പറയാൻ സാധിക്കില്ല. ഇത്രയും ചെറിയ ആത്മാവിൽ 84 ജന്മത്തിന്റെ പാർട്ടാണ്. എങ്ങനെ ആത്മാവിനെ നിർലേപമെന്ന് പറയാൻ സാധിക്കും? ഇപ്പോൾ ബാബ ശാന്തിയുടെ സ്ഥാപന ചെയ്യുന്നു. നിങ്ങൾ കുട്ടികൾ പിതാവിന് എന്ത് പ്രൈസ് കൊടുക്കും? ബാബ നിങ്ങൾക്ക് 21 ജന്മത്തിലേക്ക് സ്വർഗ്ഗത്തിന്റെ രാജധാനിയുടെ പ്രൈസ് നൽകുന്നു. നിങ്ങൾ പിതാവിന് എന്താണ് കൊടുക്കുന്നത്? നിങ്ങൾ എത്ര പ്രൈസ് പിതാവിന് കൊടുക്കുന്നു അത്രയും ബാബയിൽനിന്നും വീണ്ടും എടുക്കാം. ആദ്യം പ്രൈസ് കൊടുക്കുന്നത് ബ്രഹ്മാബാബയാണ്. ശിവബാബ ദാതാവാണ്. രാജാക്കന്മാർ ഒന്നും കയ്യിൽ വാങ്ങിക്കാറില്ല. ബാബയെ അന്നദാതാവെന്ന് പറയും. മനുഷ്യനെ ദാതാവെന്ന് പറയാൻ സാധിക്കില്ല. നിങ്ങൾ സന്യാസിമാർക്ക് കൊടുത്താലും അതിന്റെ റിട്ടേൺ ആയിട്ടുള്ള ഫലം ശിവബാബയാകുന്ന ദാതാവാണ് നൽകുന്നത്. പറയാറില്ലേ എല്ലാം ഈശ്വരനാണ് നൽകുന്നത്, പിന്നെ ഈശ്വരൻ എടുക്കുന്നു. എങ്കിൽ ആരെങ്കിലും മരിച്ചാൽ എന്തിന് കരയണം? പക്ഷേ ബാബ ഒന്നും എടുക്കുന്നുമില്ല കൊടുക്കുന്നുമില്ല. ലൗകികജന്മം നൽകുന്നത് മാതാപിതാവാണ്. പിന്നെ മരിച്ചാൽ അവർക്കാണ് ദുഖം ഉണ്ടാകുന്നത്. ഈശ്വരൻ തന്നതാണെങ്കിൽ ഈശ്വരൻ എടുത്താൽ എന്തിനു ദുഖിക്കണം? ബാബ പറയുന്നു ഞാൻ സുഖദുഖത്തിൽനിന്ന് വേറെയാണ്. ദാദാ തന്റെ സർവ്വസ്വവും സമർപ്പിച്ച അതുകൊണ്ടാണ് ഫുൾപ്രൈസും നേടിയത്. കന്യകമാരുടെ കയ്യിൽ ഒന്നുമില്ല. അഥവാ അവർക്ക് അച്ഛനും അമ്മയും എന്തെങ്കിലും കൊടുത്താൽ അതിനെ ശിവബാബക്ക് കൊടുക്കാൻ സാധിക്കും. എങ്ങിനെയാണോ മമ്മ വളരെ സാധുവായിരുന്നു. എന്നിട്ടും നോക്കൂ എത്ര വേഗത്തിൽ പോയി. ശരീരം, മനസ്സ്, ധനം എന്നിവകൊണ്ട് സേവ ചെയ്തുകൊണ്ടിരിക്കുകയാണ്.

നിങ്ങൾക്കറിയാം ഞങ്ങൾ സുഖധാമത്തിലേക്ക് പൊയ്ക്കൊണ്ടിരിക്കുകയാണ് ശാന്തിധാം വഴിക്ക്. ഏതുവരേക്ക് ബാബയോടൊപ്പം പോകുന്നില്ലയോ എങ്ങനെ അമ്മായിയച്ഛന്റെ വീട്ടിലേക്ക് പോകാൻ കഴിയും? ആദ്യം ബാബയുടെ അടുക്കലേക്ക് പോകണം പിന്നീട് അമ്മായിയച്ഛന്റെ അടുക്കലേക്ക് വരണം. ഇതാണ് ശോകവാടിക, സത്യയുഗമാണ് അശോകവാടിക. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

**ധാരണക്കുള്ള മുഖ്യസാരം –**

1) ഈ വാനപ്രസ്ഥാവസ്ഥയിൽ മധുരമായ വീടിനേയും മധുരമായ രാജധാനിയേയും ഓർമ്മിക്കുന്നതിനു വേണ്ടി ബുദ്ധികൊണ്ട് എല്ലാം മറക്കണം. പൂർണ്ണമായും നഷ്ടോമോഹയായി മാറണം.

2) ബുദ്ധിയോഗത്തിലൂടെ പരിധിയില്ലാത്ത ത്യാഗം ചെയ്ത് ആത്മീയ യാത്ര ചെയ്യണം. ശ്രീമത്തിലൂടെ പവിത്രമായി മാറി ഭാരതത്തിന്റെ സത്യമായ സേവ ചെയ്യണം.

## വരദാനം – സദാ ബിസിയായിരുന്ന് ഓരോ ചുവടിലും കോടി മടങ്ങ് സമ്പാദ്യം സമ്പാദിക്കുന്നവരായ മായാജിത്തായി ഭവിക്കൂ.

താങ്കൾ കുട്ടികൾ ബ്രാഹ്മണനായി മാറിയത് സദാ ബിസിയായിരിക്കുന്നതിനുവേണ്ടിയാണ്, ബിസിയായിരിക്കുന്നവർ വലിയ വലിയ കച്ചവടക്കാരായിരിക്കും. അവർ ഓരോ ചുവടിലും കോടിമടങ്ങ് സമ്പാദിക്കുന്നവരായിരിക്കും. മുഴുവൻ കൽപത്തിലും ഇങ്ങനെയുള്ള കച്ചവടം ആർക്കും ചെയ്യാൻ സാധിക്കില്ല. ആരാണോ സദാ ബിസിയായിരിക്കുന്നത് അവരുടെ അടുക്കലേക്ക് മായക്ക് വരാൻ സാധിക്കില്ല. കാരണം അവർക്ക് മായയെ സ്വീകരിക്കാനുള്ള സമയമേ ഇല്ല. സദാ ഈ ആത്മീയ ലഹരിയിലിരിക്കൂ ഞങ്ങളുടെ ഓരോ ചുവടിലും കോടിയാണ്. എന്നാൽ എത്രത്തോളം ലഹരിയുണ്ടോ അത്രത്തോളം വിനയം.

## സ്ലോഗൻ – തന്റെ സേവയെ ബാബയുടെ മുന്നിൽ അർപ്പിക്കൂ എങ്കിൽ സഫലത ഉറപ്പാണ്.